പ്രതിവാരപ്രഭാഷണം (The Sermon for the week)

# ദൈവ വിശുദ്ധിയുടെ അനുഭവം

ഉസ്സീയാ രാജാവു മരിച്ച ആണ്ടിൽ, ദൈവം ഉയർന്നും പൊങ്ങിയുമുള്ള ഒരു സിംഹാസനത്തിന്മേൽ ഇരിക്കുന്നതു ഞാൻ കണ്ടു. അവന്റെ വസ്ത്രം ദേവാലയത്തെ മറച്ചു. അതിനു മുകളിൽ സ്രാപ്പികൾ നിന്നു; ഓരോരുത്തർക്കും ആറാറു ചിറകുകൾ ഉണ്ടായിരുന്നു. രണ്ടുകൊണ്ടു് അവൻ മുഖം മൂടി; രണ്ടു കൊണ്ടു് കാലുകൾ മൂടി; രണ്ടു കൊണ്ടു പറന്നു. ഒരുത്തൻ മററവനോടു് "സൈന്യങ്ങളുടെ യഹോവാ പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ ഭൂമി മുഴുവൻ അവന്റെ മഹത്വം കൊണ്ടു് നിറഞ്ഞിരിക്കുന്നു" എന്നു പറഞ്ഞു. (ഏശായാ 6: 1—)

പഴയ നിയമത്തിലെ ഏററവും മഹത്തരമായ വേദഭാഗങ്ങളിൽ ഒന്നാണു് ഏശായാ ആറാം അദ്ധ്യായം. ഏശായാ പ്രവാചകൻ ഈ അദ്ധ്യായത്തിൽ തനിക്കുണ്ടായ അത്ഭുതകരമായ ദൈവസംസർഗ്ഗാനുഭവവും ദിവ്യവിളിയും വർണ്ണിച്ചിരിക്കുന്നു. തനിക്കുണ്ടായ ദിവ്യാനുഭവം ദൈവത്തിന്റെ വിശുദ്ധിയെ സംബന്ധിച്ചുള്ള അനുഭവമാണു്. മനുഷ്യന്റെ നിലയോ അശുദ്ധിയും ദൈവത്തെ അഭിമുഖീകരിക്കുവാനുള്ള അപ്രാപ്തിയും വെളിപ്പെടുത്തുന്നതായിട്ടാണു് പ്രവാചകൻ ദർശിക്കുന്നതു്.

പ്രവാചകൻ ദൈവത്തിന്റെ ഒരു വർണ്ണനയല്ല നമുക്കു തരുന്നതു്. ദൈവത്തിന്റെ വസ്ത്രം ദേവാലയത്തെ നിറച്ചിരുന്നു എന്നും, ദിവ്യസിംഹാസനം ദൈവദൂതന്മാരാൽ ചുററപ്പെട്ടിരുന്നു എന്നും, ദേവാലയം ധൂപം കൊണ്ടു നിറഞ്ഞിരുന്നു എന്നും, ദൈവസാന്നിദ്ധ്യത്താൽ ദേവാലയത്തിന്റെ അടിസ്ഥാനം കുലുങ്ങിയെന്നും മററും പറഞ്ഞിട്ടുള്ളതല്ലാതെ ദൈവത്തിന്റെ യാതൊരു വർണ്ണനയും നാം കാണുന്നില്ല. ദൈവം നമുക്കു വെളിപ്പെട്ടപ്പോൾ തന്നെ നമ്മിൽ നിന്നു മറഞ്ഞിരിക്കുകയും ചെയ്യുന്നു എന്നുള്ള പരമാർത്ഥം പ്രവാചകൻ നമ്മെ മനസ്സിലാക്കുന്നു. ഈ മാവായ വെളിപാടു പോലും പ്രവാചകനെ നശിപ്പിക്കുമെന്നു് അദ്ദേഹത്തിനു തോന്നത്തക്കവണ്ണം ശക്തിമത്തായിരുന്നു. നമ്മുടെ കർത്താവിന്റെ ദിവ്യശക്തി തനിക്കനുഭവപ്പെട്ടപ്പോൾ പത്രോസ് ശ്ലീഹാ കർത്താവിനോടു് തന്നെ വിട്ടു പോകുവാൻ അപേക്ഷിച്ചതായി നാം വായിക്കുന്നു. ദൈവദർശനം പാപിയായ മനുഷ്യനു താങ്ങാവുന്നതിലപ്പുറമായ ഒരനുഭവമാണു്.

സ്രാപ്പന്മാർ "സൈന്യങ്ങളുടെ ദൈവമായ യഹോവാ പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ" എന്നു് ആർത്തട്ടഹസിച്ചു. "പരിശുദ്ധൻ" എന്ന പദത്തിനു രണ്ടർത്ഥമുണ്ടു്. ഒന്നു് ലോകം മുഴുവൻ നിറഞ്ഞിരിക്കുന്ന ദിവ്യമഹത്വത്തെ കുറിക്കുന്നു. രണ്ടാമതായി മനുഷ്യന്റെ അശുദ്ധിക്കെതിരായുള്ള ദൈവത്തിന്റെ വിശുദ്ധിയെ കുറിക്കുന്നു. വിശുദ്ധിയില്ലാത്ത മഹത്വമാണു് അക്രൈസ്തവ ദേവന്മാർക്കുള്ളതു്. മഹത്വമില്ലാത്ത വിശുദ്ധിയാണു് കേവലം മാനുഷികമായ ദൈവസ്വഭാവ സങ്കല്പങ്ങൾക്കുള്ളതു്. മനുഷ്യന്റെ ഭാവനയിൽ നിന്നുമാത്രം രൂപമെടുക്കുന്ന ദൈവം കേവലം സാന്മാർഗ്ഗിക പ്രമാണങ്ങളുടെ ഒരു സംഹിതയായി പരിണമിക്കുന്നു. മനുഷ്യകണ്ണുകൾക്കു മറഞ്ഞിരിക്കുന്നതോ മനുഷ്യന്റെ ആരാധനയെ ആർജ്ജിക്കുന്നതോ ആയ യാതൊന്നും അങ്ങനെയുള്ള സാങ്കല്പിക ദൈവത്തിനില്ല. എന്നാൽ ഏശായാ പ്രവാചകനു വെളിപ്പെട്ട ദൈവം—സർവ്വോപരി നമ്മുടെ കർത്താവായ യേശുക്രിസ്തുവിൽ വെളിപ്പെട്ട ദൈവം—മഹത്വവും വിശുദ്ധിയും നിറഞ്ഞവനാണു്. ആ ദൈവസന്നിധിയിൽ മനുഷ്യൻ നമ്രശിരസ്കനായി ആരാധന അർപ്പിക്കുന്നു. ദൈവം സൽഗുണസമ്പൂർണ്ണനാണു്; അതേസമയം തന്നെ മനുഷ്യനു ഭയഭക്തിയോടെയല്ലാതെ സമീപിക്കുവാൻ പാടില്ലാത്ത പരിശുദ്ധനുമാണു്.

താൻ അശുദ്ധമായ അധരങ്ങൾ ഉള്ള മനുഷ്യനാണെന്നും അശുദ്ധ അധരങ്ങളുള്ള ജനത്തിന്റെ ഇടയിൽ വസിക്കുന്നവനാണെന്നും പ്രവാചകൻ സമ്മതിച്ചേററു പറയുന്നു. പ്രവാചകന്റെ പ്രധാന ജോലി പ്രസംഗിക്കുകയായതുകൊണ്ടായിരിക്കാം താൻ അധരങ്ങളുടെ അശുദ്ധിയെപ്പററി പറഞ്ഞതു്. എന്നാൽ അധരങ്ങളുടെ അശുദ്ധി തന്റെയും തന്റെ ജനങ്ങളുടെയും ജീവിതത്തിന്റെ അശുദ്ധിയെ മുഴുവൻ സൂചിപ്പിക്കുന്നതായി ഗണിക്കാവുന്നതാണു്. തനിക്കു ദിവ്യദർശനവും പ്രത്യേകമായ ദിവ്യവിളിയും അനുഭവപ്പെട്ട വേളയിൽ തന്നെ താൻ അശുദ്ധമായ ഒരു ജനസമൂഹത്തിലെ അംഗമാണെന്നുള്ള ബോധം ഏശായായ്ക്കുണ്ടായതു് വളരെ അർത്ഥവത്തായ ഒരു കാര്യമാണു്. യഥാർത്ഥ ദൈവാനുഭവത്തിന്റെ ലക്ഷണമാണിതു്. മനുഷ്യൻ പ്രത്യേക ആത്മീയാനുഭവങ്ങളാൽ അനുഗൃഹീതനായിത്തീരുമ്പോൾ താൻ മററുള്ളവരെ അപേക്ഷിച്ചു് കൂടുതൽ ഔന്നത്യമോ മാഹാത്മ്യമോ ഉള്ളവനാണെന്നു വ്യാമോഹിച്ചുപോകാറുണ്ടു്. എന്നാൽ യഥാർത്ഥമായ ദൈവജ്ഞാനം മനുഷ്യനെ എപ്പോഴും കൂടുതൽ വിനീതനും പാപബോധമുള്ളവനുമാക്കിത്തീർക്കുന്നു; മാത്രമല്ല, മററുള്ളവരുടെ പാപത്തിൽ താനും പങ്കാളിയാണെന്നും ചുമതലക്കാരനാണെന്നും ഉള്ള ബോധവും അവനുണ്ടാകുന്നു. ആത്മീയാനുഭവങ്ങളുടെ ലഹരിയിൽ നാം ഉൾപ്പെട്ടു നിൽക്കുന്ന ജനസമൂഹത്തെ ഏതെങ്കിലും വിധത്തിൽ നാം മറക്കുകയോ, നാം അവരിൽ നിന്നു കൂടുതൽ അകന്നുപോകുകയോ ചെയ്യുന്നെങ്കിൽ നമ്മുടെ അനുഭവം ക്രിസ്തീയമല്ലതന്നെ.

ഏശായായുടെ ദർശനം ഒരു പ്രവാചകന്റെ വിളിക്കാവശ്യമായ രണ്ടു കാര്യങ്ങൾ വെളിപ്പെടുത്തുന്നു. (1) അവന്റെ അധരങ്ങൾ ദൈവസ്പർശനമാകുന്ന അഗ്നിയാൽ വിശുദ്ധീകരിക്കപ്പെടണം; എന്നാൽ മാത്രമേ, ദൈവത്താൽ അയയ്ക്കപ്പെടുന്നതിനുള്ള വ്യവസ്ഥയായ ദൈവത്തിന്റെ ശബ്ദം അവനു കേൾക്കുവാൻ കഴിയൂ. സ്വയശക്തിയിൽ ആർക്കും ദൈവത്തിന്റെ പ്രവാചകനായിത്തീരുവാൻ കഴിയുന്നതല്ല. സ്വയവിശുദ്ധീകരണവും യാതൊരു മനുഷ്യനും സാദ്ധ്യമല്ല. ദൈവവിളി ശ്രവിച്ച മാത്രയിൽ ഏശായായ്ക്കു ദൈവത്തിനു വേണ്ടി പ്രവർത്തിക്കേണ്ട ആവശ്യം നേരിട്ടു. "ആർ നമുക്കുവേണ്ടി പോകും?" എന്നു ദൈവം ചോദിക്കുന്നു. മറുപടിക്കായി ദൈവം കാത്തിരിക്കുന്നു. ദൈവം ബലം പ്രയോഗിക്കുന്നില്ല. ഏശായായുടെ നിശ്ചയം സ്വതന്ത്രമായിരിക്കണം. (2) നിശ്ചയസ്വാതന്ത്ര്യമാണു് ഒരു പ്രവാചകന്റെ വിളിയെ സംബന്ധിച്ചുള്ള മറെറാരു പ്രധാന കാര്യം. ദൈവവേലയ്ക്കുള്ള ആഹ്വാനം ഓരോ മനുഷ്യനെയും അഭിമുഖീകരിക്കുന്നു. എന്നാൽ അതിനുള്ള മറുപടി സ്വതന്ത്രമായ നിലയിൽ മനുഷ്യൻ നൽകുവാനായി ദൈവം ക്ഷമയോടെ കാത്തിരിക്കുന്നു.

ഏശായാ പ്രവാചകൻ തനിക്കു ലഭിച്ച ദൈവശാസനയുടെ സാരം നമ്മെ അറിയിക്കുന്നു. "ഈ ജനത്തിന്റെ ഹൃദയം തടിപ്പിക്കുക; അവരുടെ ചെവികളെ ഭാരപ്പെടുത്തി, കണ്ണുകളെ അടച്ചുകളയുക." ഇതെങ്ങനെയാണു് ദൈവഹിതമാകുന്നതു്? ദൈവഹിതമാണെങ്കിൽ തന്നെയും ഒരു പ്രവാചകനും ആ

# വിശുദീപം

## ഭൂതോച്ചാടനം

(പുത്തൻകാവു മാത്തൻ തരകൻ)

മർത്ത്യനന്ദനനന്നൊരുനാളി-
ലെത്തി യൂദദേവാലയം തന്നിൽ
സാരമാമുപദേശ പ്രസൂന-
സൗരഭത്താൽ ജനങ്ങളെയെല്ലാം
ധന്യരാക്കിത്തിരുവടിയാർക്കും
വന്ദ്യനായി വിളങ്ങുന്ന നേരം
കേട്ടു പള്ളിതൻ കോണിൽ നിന്നാരും
ഞെട്ടുമാറുള്ളോരുൽക്കടനാദം
നോക്കിനാർ ജനമൊക്കെ ശ്ശിരസ്സു-
പൊക്കി ഘോരാട്ടഹാസ പ്രദേശം
പള്ളി തന്നുടെ മൂലയിലായി-
ത്തുള്ളിനിന്നാനൊരാൾ ഭൂതഗ്രസ്തൻ.
ചുണ്ടുകൂട്ടിക്കടിച്ചാർ ചിലർ, കൈ-
കൊണ്ടു തല്ലുവാനാംഗ്യം കാണിച്ചാർ.
പല്ലിറുമ്മി നിന്നാർ ചിലർ വേഗം
കല്ലു തേടിത്തുടങ്ങിയെറിവാൻ.
ദേവമന്ദിരം തന്നിലെശ്ശാന്ത
ഭാവമെല്ലാം നശിപ്പിച്ചുനിന്ന
ഭ്രാന്തനെക്കൊല ചെയ്യാതിരുന്നാ-
ലെത്തുമന്യ വിപത്തെന്ന പരർ.
തത്ര വാണജനത്തിന്റെ ഭാവ-
ഭേദമൊന്നിലുമുള്ളിളകാതെ
മാറി മൂലയിൽ നിന്നവൻ മുന്നം
മാന്യനായി വസിച്ചവൻ തന്നെ
കഷ്ടകാലത്തിൽ ചെന്നു കരേറി
ദുഷ്ടനാമൊരു ഭൂതമവനിൽ
അന്നു മററു ജനങ്ങളോടൊത്താ-
ബ്ഭൂതഗ്രസ്തനും പള്ളിയിലെത്തി
ഭവ്യമൂർത്തിയാം ശ്രീയേശുവിന്റെ
ദിവ്യമാം മുഖചന്ദ്രനെക്കാൺകെ,
സർവ്വവിജ്ഞാനസാഗരമാം തൻ
പാവനോക്തികൾ നേരിട്ടു കേൾക്കെ,

ഭീതിപൂണ്ടു വിറച്ചു ദുർഭ്ഭൂതം
വാതിലന്വേഷിച്ചാൻ രക്ഷനേടാൻ.
കണ്ണുചെല്ലുന്ന ദിക്കിലശേഷം
കന്യകാസുതൻ നില്പതായ്ക്കണ്ടു.
തീ പടർന്നുപിടിച്ച വനത്തി-
ലാപതിച്ചൊരു പാമ്പുപോൽ ചുററി.
"പോവതെങ്ങിനെ, പോകാതെതത്ര,
പാർക്കിൽ ബ്ഭാവിയെന്തായ് ഭവിക്കും.
പോകിലേതൊരു ദിക്കിൽ ഞാനെന്റെ
ഭീകരാകൃതി മുററുമൊളിക്കും."
അപ്പിശാചവമോർത്തങ്ങുമിങ്ങും
തപ്പിത്തങ്ങിപ്പരാജിതനായി.
ദീനബന്ധുവാം ക്രിസ്തുവിനോടായ്
മാനമററേവം യാചിക്കയായി.
"തെല്ലു കാരുണ്യമേലണമെന്നിൽ
കൊല്ലരുതെന്നെ കാരുണ്യമൂർത്തിൻ
വല്ല ദിക്കിലുംപോയി ഞാനാർക്കു-
മല്ലലേകാതെ പങ്ങിയിരിക്കാം"
സ്വാധികാരസ്വരത്തിലന്നേര-
മാധിനാശകൻ ദേവൻ കഥിച്ചു
"വിട്ടുപോക, നീ ദൂരെയിനിമേൽ
തൊട്ടുപോകരുതീ നരൻ തന്നെ."
ഭൂതബാധിതനാകിയ മർത്ത്യൻ
ഭൂമിയിൽ തടിപോൽ നിപതിച്ചു.
തല്ലുകൊണ്ട ഭുജംഗം കണക്കു
താഴെവീണു കിടന്നൊരു മർത്ത്യൻ
ഖേദമാർന്നു പുളഞ്ഞുഞെരിഞ്ഞു
രോദനം ചെയ്കെ ദുഷ്ടനാബ്ഭൂതം
മേഘനാദം മുഴക്കിഗ്ഗമിച്ചു
ശോകമററു നരനെഴുന്നേററു.
കണ്ടു മാനവരൊക്കെയാശ്ചര്യം
കൊണ്ടു ശ്രീയേശു നാഥനെ വാഴ്ത്തി.

---

ചിക്കുന്ന ഒരു കാര്യമല്ല ഇതു്. തങ്ങളുടെ ദൂതു് സകലർക്കും ഇമ്പകരവും ആകർഷണീയവുമായിരിക്കണമെന്നാണു് എല്ലാ പ്രാസംഗികന്മാരും ആഗ്രഹിക്കുന്നതു്. എന്നാൽ ശ്രോതാക്കൾക്കു വെറുപ്പും വിരോധവുമുണ്ടാക്കുന്ന കാര്യം പറയുവാൻ ആർ മുതിരും? യഥാർത്ഥപ്രവാചകന്മാർ ദൈവത്തിന്റെ ന്യായവിധിയെ മനുഷ്യജാതിക്കു വെളിപ്പെടുത്തുവാനുള്ള ദൈവത്തിന്റെ ഉപകരണങ്ങളാണു്. ആ കൃത്യം എത്രതന്നെ അരോചകമായാലും അവർ നിർവ്വഹിച്ചേ തീരൂ. പ്രവാചക പ്രഭാഷണങ്ങൾ എപ്പോഴും മനുഷ്യന്റെ എതിർപ്പിനു് ഇടയാക്കുന്നു. മനുഷ്യർ കള്ളപ്രവാചകന്മാരെയാണു് സാധാരണമായി സ്വാഗതം ചെയ്യുന്നതു്—അതായതു് സത്യത്തെ അവഗണിച്ചു് ശ്രോതാക്കളുടെ പ്രീതിയെ ലാക്കാക്കി പ്രസംഗിക്കുകയും പ്രവർത്തിക്കയും ചെയ്യുന്നവരെ. യഥാർത്ഥ പ്രവാചകന്മാരുടെ പ്രഭാഷണങ്ങൾക്കു ചെവികൊടുക്കാതിരിക്കുകമാത്രമല്ല മനുഷ്യർ ചെയ്യാറുള്ളതു്; അവരെ കല്ലെറിയുക കൂടെ ചെയ്യും. വ്യക്തികളോടും സമൂഹങ്ങളോടും സഭയോടും ദൈവത്തിന്റെ നാമത്തിൽ ധൈര്യസമേതം സത്യം തുറന്നുപറയുവാൻ ആവശ്യമായ ദൈവാനുഭവവും ദൈവവിളിയും ഉള്ള പ്രവാചകന്മാർ ഇന്നു നമ്മുടെ ഇടയിൽ എഴുന്നേൽക്കേണ്ടിയിരിക്കുന്നു. "ആർ നമുക്കുവേണ്ടി പോകും?" എന്നു ദൈവം യെശായായോടു ചോദിച്ചതു പോലെ ഇന്നു നമ്മോടും ചോദിക്കുന്നുണ്ടു്. ആ ചോദ്യം കേൾക്കത്തക്കവണ്ണം നാം ദൈവസന്നിധിയിൽ ദിനംപ്രതി ജീവിക്കുന്നുണ്ടോ? അതിനു ദൈവം ആഗ്രഹിക്കുന്ന മറുപടി നൽകുവാൻ പ്രാപ്തരാകേണ്ടതിനു നാം പ്രാർത്ഥനാപൂർവ്വം ചിന്തിക്കുകയും കാത്തിരിക്കുകയും ചെയ്യാറുണ്ടോ?

---

### പട്ടംകൊട

കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ടു് ഈ മാസം 14—ാം തീയതി തിങ്കളാഴ്ച പഴയസെമിനാരി ചാപ്പലിൽ വച്ചു് മെ. സി. ഈ. ജോർജ്ജ് ബി. എ., കെ. എ. ജോർജ്ജ് ബി. എസ്‌സി. എന്നിവർക്കു യവ്പ്പദിയക്കിനോ സ്ഥാനം നൽകിയിരിക്കുന്നു.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ ഉല്പത്തി. 20

ഗെരാർ രാജാവായ അബീമേലെക്കിനെ ഭയപ്പെട്ടു് അബ്രഹാം തന്റെ ഭാര്യയായ സാറായെപ്പററി സഹോദരി എന്നു പറഞ്ഞതു് തെററാണെന്നുള്ളതിനു സംശയമില്ല. സ്വന്ത ജീവനെ ഓർത്തു് തന്റെ ഭാര്യയെ ഈ വിധമുള്ള ഒരു ശോധനയിൽക്കൂടെ കടന്നു പോകുവാൻ ഒരിക്കലും അനുവദിക്കരുതായിരുന്നു. അതുമൂലം അബ്രഹാം യഹോവയുടെ തിരുനാമത്തിനു അപമാനം വരുത്തുകയാണു ചെയ്തതു്. യഹോവയുടെ വിശ്വസ്ത ദാസനായ അബ്രഹാം അവിശ്വസ്തതയോടെ വർത്തിച്ചു എങ്കിൽ അതിന്റെ അന്ത്യപ്രതിഫലനം ദൈവത്തിലാണു് ചെന്നവസാനിക്കുന്നതു്. അയോഗ്യമായി ജീവിക്കുന്ന ഓരോ ക്രിസ്ത്യാനിയും ക്രിസ്തുവിനു അപമാനം വരുത്തിവയ്ക്കുന്നു എന്നു പലപ്പോഴും നാം സ്മരിക്കാറില്ല. അബ്രഹാമിന്റെ മുമ്പിൽ അബീമേലെക്കിനെപ്പോലെ നാമധേയ ക്രിസ്ത്യാനികളുടെ മുമ്പിൽ അക്രൈസ്തവർ ശോഭിക്കാറുണ്ടു്. നാമെപ്പോഴെങ്കിലും ദൈവ തിരുനാമത്തിനു കളങ്കം ചാർത്തുവാൻ കാരണക്കാരായിട്ടുണ്ടെങ്കിൽ നുറുങ്ങിയ ഹൃദയത്തോടും നനഞ്ഞ നയനങ്ങളോടും കൂടി ദൈവത്തിൽ ശരണപ്പെടാം.

ചൊവ്വ. ഉല്പത്തി. 21.1-21

ദൈവ നിർദ്ദിഷ്ടമായ സമയത്തു സാറാ ഗർഭം ധരിച്ചു ഒരു പുത്രനെ പ്രസവിച്ചു. ഒരു പുത്രൻ ജനിച്ചു കഴിഞ്ഞപ്പോൾ തന്റെ ദാസിയുടെ പുത്രൻ സ്വപുത്രനോടുകൂടെ അവകാശിയാകുക എന്നുള്ളതു് സാറായിക്കു ചിന്തിക്കുവാൻപോലും പാടില്ലാത്ത ഒരു കാര്യമായിത്തീർന്നു. ആ ഭവനത്തിൽ സർവ്വസ്വാതന്ത്ര്യനായി വളർന്ന യിഷ്മായേലിനു് തന്നെക്കാൾ കൂടുതൽ സ്ഥാനം ഉള്ള മറെറാരവകാശിയുടെ സാന്നിദ്ധ്യം അസഹ്യമായി തോന്നിക്കാണും. അതുകൊണ്ടവന്റെ പെരുമാററത്തിൽ വന്ന വ്യത്യാസം ആയിരിക്കാം അവരെ ഭവനത്തിൽ നിന്നു അയച്ചുകളവാൻ സാറായെ പ്രേരിപ്പിച്ച മറെറാരുകാരണം! "ഹാഗാർ അബ്രഹാമിനു പ്രസവിച്ച മകൻ പരിഹാസി എന്നു സാറാ കണ്ടു". ദൈവ നിർദ്ദേശപ്രകാരം അബ്രഹാമും അവളുടെ ഇഷ്ടത്തിനു വഴിപ്പെട്ടു. നിസഹായിയായി പുറപ്പെട്ട ഹാഗാറുടെ അനുഭവം സൂക്ഷിക്കുക. അവൾ അവളുടെ കഴിവിന്റെ അങ്ങേഅററത്തെത്തി പരവശയായ ആ മാതാവു് കുഞ്ഞിനെ ഒരിടത്തു കിടത്തി ദൂരെമാറി ഇരുന്നു. അപ്പോൾ ദൈവം വെളിപ്പെട്ടതും ഒരു മാർഗ്ഗം ചൂണ്ടിക്കാണിച്ചതും സൂക്ഷിക്കുക. മനുഷ്യന്റെ കഴിവുകളും സാമർത്ഥ്യങ്ങളും എല്ലാം അവസാനിച്ചു കഴിയുമ്പോഴാണു് ദൈവം പലപ്പോഴും പ്രവർത്തിക്കുന്നതു്. അപ്പോൾ മാത്രമേ ദൈവത്തിന്റെ വഴികാണുവാൻ നമുക്കു കഴിയുന്നുള്ളു.

ബുധൻ. ഉല്പത്തി 21. 22-34

ആടുമാടുമേയ്ക്കൽ ജീവിതവൃത്തിയായിരുന്ന അബ്രഹാമിനും അവനെപ്പോലെയുള്ളവർക്കും മൃഗങ്ങൾക്കു് ധാരാളമായി വെള്ളം ലഭിക്കേണ്ടതു് ആവശ്യമായിരുന്നു. അതുമൂലം നീരുറവുകളെ സംബന്ധിച്ചും കിണറുകളെ സംബന്ധിച്ചും കലഹം പല അവസരങ്ങളിൽ ഉണ്ടായിട്ടുള്ളതായി വി. വേദപുസ്തകത്തിൽ തന്നെ നാം കാണുന്നുണ്ടു്. അങ്ങനെയുള്ള ഒരു സംഭവമാണിവിടെ അനുസ്മരിക്കുന്നതു്. കേവലം ഒരു ഭൗതിക വസ്തുവായ ജലത്തിനും അതുപോലെയുള്ള മററു സാധനങ്ങൾക്കുമായി ജീവിതം ചെലവഴിക്കുന്നവർ "ഞാൻകൊടുക്കുന്ന വെള്ളംകുടിക്കുന്നവനോ ഒരു നാളും ദാഹിക്കയില്ല. ഞാൻ കൊടുക്കുന്ന വെള്ളം അവനിൽ നിത്യജീവങ്കലേക്കു പൊങ്ങിവരുന്ന നീരുറവയായിത്തീരും." എന്നുള്ള കർത്തൃവാഗ്ദത്തം പാടെ വിസ്മരിച്ചുകളയുന്നു. വിശ്വാസികൾക്കു ആ ജീവജലം എന്നും എപ്പോഴും ലഭ്യമാകുന്നു. മനുഷ്യാത്മാവിനു സിദ്ധിക്കാവുന്ന മഹാഅനുഗ്രഹങ്ങളിൽ ഒന്നു് ആ നീരുറവയിൽ നിന്നു് അനുസ്യൂതം ജീവജലം കോരികുടിക്കുവാൻ പഠിക്കുകയാണു്. എന്നാൽ ഇന്നു് നമ്മിൽ അധികംപേരും ആ വസ്തുത വിസ്മരിച്ചാണു ജീവിക്കുന്നതു്. അപ്രധാനമായവകൊണ്ടു് നാം തൃപ്തിയടയുകയും ചെയ്യുന്നു.

വ്യാഴം. ഉല്പത്തി 22. 1—3.

നിത്യസ്മരണയ്ക്കും പഠനത്തിനും വിധേയമായിട്ടുള്ള ഒരു ഭാഗമാണു നാമിന്നു വായിച്ചതു്. "ദൈവം അബ്രഹാമിനെ പരീക്ഷിച്ചു." നമ്മിലുള്ള തിന്മകൾ വിജയിക്കുവാൻ സാത്താൻ നമ്മെ പരീക്ഷിക്കാറുണ്ടു്. നമ്മിലുള്ള നന്മ വിജയിച്ചു കാണുവാൻ ദൈവം നമ്മെ പരീക്ഷകൾക്കു വിധേയനാക്കാറുമുണ്ടു്. പരീക്ഷയാകുന്ന ഉരുക്കു മൂശയിൽ കൂടെ കടന്നു പോകുന്ന വിശ്വാസികൾ അതിന്റെ ഫലമായി സ്വർണ്ണംപോലെ ശുദ്ധി ചെയ്യപ്പെടുന്നതായും കാണുന്നു. അനുദിനജീവിതത്തിലുണ്ടാകുന്ന പല നിസ്സാര സംഭവങ്ങളും നമ്മുടെ വിശ്വാസത്തെ ഒരു ചെറിയ തോതിലെങ്കിലും പരീക്ഷിക്കുന്നവയായിരിക്കും. ആ അവസരങ്ങളിൽ ലഭ്യമാകുന്ന ദൈവികകൃപ പ്രയോജനപ്പെടുത്തി ജീവിക്കുന്നവർ ക്രിസ്തീയ ജീവിതത്തിൽ പുരോഗമിക്കുന്നതായി കാണാം. ലോകമഹാകൊടുമുടിയായി എവറസ്റ്റു് ആരോഹണത്തിനു മുതിരുന്നവർ അതിനു മുമ്പു പല ചെറുകൊടുമുടികളും ആരോഹണം ചെയ്തു വിജയം സിദ്ധിച്ചവരായിരിക്കണം. അല്ലെങ്കിൽ അവരുടെ ശ്രമം പരാജയമടയുമെന്നുള്ളതു നിശ്ചയമത്രേ. അതുപോലെ ചെറിയ ചെറിയ പരീക്ഷകളിൽ വിജയിക്കുന്നവർ വലിയ പരീക്ഷകളും വിജയിക്കുവാൻ പ്രാപ്തരായിത്തീരുന്നു.

വെള്ളി. ഉല്പത്തി. 22. 1—3.
എബ്രാ. 11. 17—40.

അബ്രഹാമിന്റെ ജീവിതത്തിലുണ്ടായിട്ടുള്ളതിലേക്കും വലിയ പരീക്ഷയാണു അവൻ ഈ പ്രാവശ്യം അഭിമുഖീകരിക്കേണ്ടിവന്നതു്. തന്റെ ഏകപുത്രനായ യിസ്ഹാക്കിനെ ദൈവത്തിനു ഹോമയാഗമായി അർപ്പിക്കണംപോലും. ദൈവത്തോടുള്ള സ്നേഹത്തെപ്രതി അവൻ പല ത്യാഗങ്ങൾ അനുഭവിച്ചവനാണു്. അവയുടെ എല്ലാം മൂർദ്ധന്യതയാണു നാമിവിടെ ദർശിക്കുന്നതു്. സ്നേഹത്തിന്റെ ആഴം—മാററു്—വികാരങ്ങൾ മാത്രം ആസ്പദമാക്കി നിർണ്ണയിക്കുക സാധ്യമല്ല. അതിനുള്ള ഏകമാനദണ്ഡം സ്നേഹിക്കപ്പെടുന്നവനു വേണ്ടി എന്തു മാത്രം ത്യാഗം സ്നേഹിക്കുന്നവൻ അനുഷ്ഠിക്കും എന്നുള്ളതാണു്. ഒരു മാതാവിനു തന്റെ കുഞ്ഞിനോടുള്ള സ്നേഹം നാം നിർണ്ണയിക്കുന്നതു ആ മാതാവു ആ കുഞ്ഞിനുവേണ്ടി എന്തെല്ലാം കഷ്ടതകളും പ്രയാസങ്ങളും സഹിക്കുമെന്നുള്ളതിനെ ആശ്രയിച്ചാണു്. അബ്രഹാമിന്റെ വാഗ്ദത്തപുത്രനായിരുന്നു യിസ്ഹാക്ക് എന്നുകൂടെ നാമോർക്കണം. അവനെ ബലികഴിച്ചാൽ തന്റെ കുടുംബം എങ്ങിനെ നിലനിൽക്കും? ദൈവത്തിന്റെ വാഗ്ദത്തം ഏതുവിധം നിറവേറും? എന്നീ ചിന്തകൾ അബ്രഹാമിന്റെ മനസ്സിൽ ഉദിച്ചുകാണാം. എന്നാൽ അവയൊന്നും അബ്രഹാമിനെ പിൻതിരിപ്പിച്ചില്ല.

ശനി ഉല്പത്തി. 22: 1—3. അ: പ്ര: 26. 12-20.

അബ്രഹാമിനെ സംബന്ധിച്ചിടത്തോളം അവന്റെ അനുസരണംകൂടെ പരീക്ഷിക്കപ്പെട്ട ഒരു സന്ദർഭമായിരുന്നു അതു്. അവൻ അടുത്ത ദിവസം ഈ വിധമൊരു കാര്യത്തിനു നി

(ശേഷം 12—ാംപേജിൽ)

# അസോസ്യേഷൻ

മലങ്കര ഓർത്തഡോക്സ് സുറിയാനിസഭാ അസോസ്യേഷൻ ഇന്നു കോട്ടയം എം. ഡി. സിമ്മനാരി ഹോളിൽവച്ചു നി. വ. ദി. മ. ശ്രീ. മോറാൻ മോർ ബസ്സേലിയോസ് കാതോലിക്കാബാവാ തിരുമനസ്സിലെ മഹനീയാദ്ധ്യക്ഷതയിൽ സമംഗളം നടന്നിരിക്കുന്നു. പള്ളിപ്രതിപുരുഷന്മാരായി മലങ്കരയുടെ വിവിധ ഭാഗങ്ങളിൽനിന്ന് ഓരോ ഇടവകയ്ക്കു് ഓരോ പട്ടക്കാരും രണ്ടു് അത്മായക്കാരും എന്ന കണക്കിനു് ആയിരത്തിൽപരം പ്രതിനിധികൾ സമ്മേളനത്തിൽ സംബന്ധിച്ചിരുന്നു. അദ്ധ്യക്ഷനായ അഭിവന്ദ്യതിരുമേനിയെ കൂടാതെ നി. വ. ദി. ശ്രീ മാന്മാരായ മാർ ഗ്രീഗോറിയോസ്, മാർ ദീവന്നാസ്യോസ്, മാർ തേവോദോസ്യോസ്, മാർ തീമോത്യോസ് എന്നീ തിരുമേനിമാരും പ്ലാററുഫോറത്തിൽ ഉപവിഷ്ടരായിരുന്നു. പ്രാർത്ഥനാനന്തരം ബാവാതിരുമേനി ഉപക്രമപ്രസംഗം നടത്തി. ദിവംഗതനായ പീലക്സീനോസ് തിരുമനസ്സിലെ അപ്രതീക്ഷിതമായ ദേഹവിയോഗത്തെപ്പററി തിരുമേനിക്കു വ്യക്തിപരമായും സമുദായത്തിനു പൊതുവേയും നേരിട്ട മഹാനഷ്ടത്തെപ്പററി തിരുമേനി എത്രയും ഹൃദയസ്പർശകമായി വിവരിക്കുകയുണ്ടായി. മീററിംഗിൽ അവതരിപ്പിക്കപ്പെടുന്ന പ്രമേയങ്ങളെപ്പററി സ്വാഭിപ്രായങ്ങൾ സ്വയം ബലികഴിക്കുവാനുള്ള സന്നദ്ധത ആലോചനകളുടെ കാര്യക്ഷമതയ്ക്കു് സഹായകരമായിരിക്കുമെന്ന് തിരുമേനി ഉൽബോധിപ്പിച്ചതു് ആ മഹാസദസ്സ് സർവാത്മനാ സമാദരിച്ചതായി പിന്നീടുള്ള യോഗനടപടികൾ പ്രത്യക്ഷപ്പെടുത്തി. വിപരീതാഭിപ്രായങ്ങൾ പ്രത്യക്ഷപ്പെട്ട സന്ദർഭങ്ങളിൽ ബാവാതിരുമേനിയുടെ അഭിപ്രായങ്ങളെ ആദരിച്ചുപ്രവർത്തിക്കാൻ പ്രത്യക്ഷമായ സന്നദ്ധത അവിടെ പ്രകടമായിരുന്നു. മാനേജിംഗു കമ്മിററിയുടെ ആലോചനകൾക്കുശേഷം അവതരിപ്പിക്കപ്പെട്ട പ്രമേയങ്ങൾ ഭേദഗതികൂടാതെതന്നെ അസോസ്യേഷൻ സ്വീകരിച്ചു. ഉച്ചയ്ക്കുശേഷം രണ്ടുമണിക്കു യോഗം വീണ്ടുംകൂടി പ്രമേയങ്ങൾ പാസ്സാക്കി.

## പ്രമേയങ്ങൾ

1. തുമ്പമൺ മെത്രാസനയിടവകയുടെ മെത്രാപ്പോലീത്താ, അസോസ്യേഷൻ വൈസ്പ്രസിഡണ്ടു് എന്ന നിലകളിലും മററും നിസ്തുലസേവനം അനുഷ്ഠിച്ചിട്ടുള്ള നി. വ. ദി. ശ്രീ. മാർ പീലക്സീനോസ് മെത്രാപ്പോലീത്താതിരുമനസ്സിലെ അകാലദേഹവിയോഗത്തിൽ ഈ യോഗത്തിനുള്ള ഖേദം രേഖപ്പെടുത്തുകയും തിരുമനസ്സിലെ ആത്മാവിനുവേണ്ടി പ്രാർത്ഥിക്കയും ചെയ്യുന്നു. (എല്ലാവരും എഴുന്നേററുനിന്നു പാസ്സാക്കി.)

2. മേല്പട്ടസ്ഥാനത്തേക്കു ദിവ്യശ്രീ വി. കെ. മാത്യു കത്തനാർ ബി. ഏ. ബി.ഡി., ദിവ്യശ്രീ. പി. ഇ. ദാനിയേൽ കത്തനാർ ബി. ഏ. ബി. ഡി. എന്നിവരെ ഈ യോഗം തെരഞ്ഞെടുക്കുന്നു.

3. മലങ്കര മെത്രാപ്പോലീത്താ തിരുമേനിയുടെ സഹായത്തിനു് ഒരു അസിസ്റ്റൻറുണ്ടായിരിക്കണമെന്നു ഈ യോഗം തീരുമാനിക്കുകയും, ആ അസിസ്റ്റൻറിനെ മലങ്കര മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു തെരഞ്ഞെടുത്തു് നിയമിക്കണമെന്ന് അപേക്ഷിക്കയും ചെയ്യുന്നു.

4. അസോസ്യേഷൻ മാനേജിംഗു് കമ്മിററിയിൽ 27 പട്ടക്കാരും 54 അത്മായക്കാരും ഉൾപ്പെടെ 81 അംഗങ്ങൾ ഉണ്ടായിരിക്കണമെന്നും അവരിൽ 15 പേരെ സമുദായത്തിലെ വിവിധ സ്ഥാപനങ്ങളെ പ്രതിനിധീകരിക്കുന്നതിനും മററുമായി മലങ്കര മെത്രാപ്പോലീത്താ തിരുമേനി നോമിനേററ ചെയ്യേണ്ടതാണെന്നും ശേഷമുള്ള 66 പേരെ (22 പട്ടക്കാരും 44 അത്മായക്കാരും) അസോസ്യേഷൻ തിരഞ്ഞെടുക്കണമെന്നും ഈ യോഗം തീരുമാനിക്കുന്നു.



മേല്പട്ടസ്ഥാനത്തേക്കു തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്ന ദിവ്യശ്രീ വി. കെ. മാത്യു കത്തനാർ ബി. ഏ. ബി. ഡി. (വലത്തുവശം) ദിവ്യശ്രീ പി. ഇ. ദാനിയേൽ കത്തനാർ ബി. ഏ. ബി. ഡി. (ഇടത്തുവശം)

5. മലങ്കര മെത്രാപ്പോലീത്താ തിരുമനസ്സിലെ 733-ാം നമ്പർ ക്ഷണകല്പനസഹിതം അയച്ചിരുന്നതും 110-ലെ അസോസ്യേഷനിൽ പാസ്സാക്കപ്പെട്ട ഭരണഘടനയിൽ മാനേജിംഗുകമ്മിററി നിർദ്ദേശിച്ചിട്ടുള്ള ഭേദഗതികൾ ചേർത്തു് ഒന്നായി അച്ചടിപ്പിച്ചിട്ടുള്ളതുമായ ഭരണഘടന ഈ യോഗം പാസ്സാക്കുന്നു. ഈ ഭരണഘടനയിൽ വല്ല ഭേദഗതികളും അവശ്യമുണ്ടെങ്കിൽ കഴിയുന്നതുംവേഗത്തിൽ മാനേജിംഗുകമ്മിററിക്കു നിർദ്ദേശം നൽകുന്നതിനു് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് അദ്ധ്യക്ഷനായി 13 അംഗങ്ങളുള്ള ഒരു കമ്മിററിയെ കൂടുതൽ അംഗങ്ങളെ ചേർക്കുന്നതിനുള്ള അധികാരത്തോടുകൂടി ഈ യോഗം തെരഞ്ഞെടുക്കുന്നു.

6. പുതിയ മാനേജിംഗ് കമ്മിററി അംഗങ്ങളായി 22 പട്ടക്കാരും 44 അത്മായക്കാരും ഉൾപ്പെടെ 66 പേരെ ഈ യോഗം തെരഞ്ഞെടുക്കുന്നു. (തെരഞ്ഞെടുക്കപ്പെട്ട അംഗങ്ങളുടെ പേരുകൾ യോഗത്തിൽ വായിച്ചുപാസ്സാക്കപ്പെട്ടു.)

7. പൗരസ്ത്യകാതോലിക്കാസിംഹാസനത്തോടും അതിൽ വാണരുളുന്ന നി. വ. ദി. മ. ശ്രീ മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനിയോടും ഈ അസോസ്യേഷനുള്ള അചഞ്ചലമായ ഭക്ത്യാദരവുകളെ ഈ യോഗം രേഖപ്പെടുത്തുന്നു എന്ന പ്രമേയം എല്ലാവരും എഴുന്നേററുനിന്നു പാസ്സാക്കി.

ചരിത്രപംക്തി

# മെനസീസിൻെറ രണ്ടാമത്തെ മുളന്തുരുത്തി സന്ദർശനം

(പി. എം. പത്രോസ് പാലച്ചോട്ടിൽ)

സ്ത്രീജനങ്ങൾ കളവുപറകയില്ലെന്നൊരു ധാരണയാണു പറങ്കിമെത്രാനുണ്ടായിരുന്നതു്. എന്നാൽ താൻ അന്വേഷിച്ചുവന്നയാൾ പള്ളിയിൽ ഒളിച്ചിരുപ്പുണ്ടെന്നുള്ളതു പട്ടാളക്കാർപോലെ സ്പഷ്ടമായി ചാരന്മാർമൂലം അറിഞ്ഞിരുന്ന മെനസീസ് ഈ അബലകളുടെ വാക്ക് എങ്ങിനെ വിശ്വസിക്കും. ഇല്ലെങ്കിൽ വേണ്ട. പള്ളിയും ചുററുപാടുകളും ഒന്നു പരിശോധിക്കേണ്ട ആവശ്യകതയെ തങ്ങൾക്കുള്ളുവെന്നും അതിലേക്കു രാജകൽപ്പന ഉണ്ടെന്നും കൽപ്പനയെ ധിക്കരിക്കുന്നതു അപൽക്കരമാണെന്നും മെനേസീസും വാദിച്ചു. ഏതു രാജകൽപ്പനയായാലും തങ്ങളുടെ തല പോയാലും ജീവൻ കളഞ്ഞാലും മതവിപരീതിയായ ഒരു മെത്രാൻ ശുദ്ധമാനപള്ളി മതിൽക്കകത്തു കാലു കുത്താൻ തങ്ങളുടെ ആയുസ്സുള്ളപ്പോൾ സമ്മതിക്കയില്ലെന്നും, തങ്ങൾ രാജാവിനോ രാജ്യത്തിനോ വിരോധമായി യാതൊന്നും ചെയ്തിട്ടില്ലെന്നും അങ്ങാടിക്കാരായ സ്ത്രീജനങ്ങൾ അട്ടഹാസിച്ചു പറഞ്ഞുതുടങ്ങി. ദ്വിഭാഷി മുഖാന്തിരവും മററും ഈ വക വിവരങ്ങൾ മെത്രാൻ കണ്ടും കേട്ടും മനസ്സിലാക്കി. അദ്ദേഹ

കൊണ്ടു മേൽഭാഗത്തുനിന്നു കീഴോട്ടു കോന്തിപ്പിളർന്നുകളഞ്ഞു. അദ്ദേഹം അനുവദിക്കായ്കയാൽ പട്ടാളക്കാരിൽ ഒരുവൻപോലും പള്ളിമതിൽക്കകത്തുകാലെടുത്തു കുത്തുകപോലും ചെയ്തില്ല. പട്ടാളക്കാർ പള്ളിക്കുചുററും ഭദ്രമായികാവലും ഉറപ്പിച്ചു. അഭയാർത്ഥികൾക്കു രക്ഷപെടാൻ യാതൊരു മാർഗ്ഗവും കാണാതെ അപരും വിഷമിച്ചു.

പള്ളിയിലും പരിസരങ്ങളിലും ബഹളം ഒന്നിനൊന്നു വർദ്ധിച്ചുകൊണ്ടിരുന്നവിവരം മേൽപ്രസ്താവിച്ചിട്ടുണ്ടല്ലൊ. ഈ ഘട്ടത്തിൽ അങ്ങാടിയുടെ പടിഞ്ഞാറുഭാഗത്തുനിന്നുആകാശത്തോളം ഉയരുന്ന ധൂമപടലങ്ങൾ പൊങ്ങുന്നതു



ക്നാനായ ഇടവകയുടെ നി. വ. ദി. ശ്രീ. മാർ ക്ളീമീസ് തിരുമേനി

ത്തിനു പള്ളിയുടെ മുൻവശത്തു നിൽക്കുന്നതിനല്ലാതെ വാതിൽപടിയിൽ ചവിട്ടാൻപോലും സാധിച്ചില്ല. ഇതിനിടയ്ക്കു് ആരോ അദ്ദേഹം ധരിച്ചിരുന്ന പുറംകുപ്പായം മൂർച്ചയുള്ള അരിവാൾ

കണ്ടു. അതിനെത്തുടർന്നു വലിയൊരു ക്രൂരനിലവിളിയും കേട്ടു. ആളുകൾ സംഭ്രമിച്ചു ലക്കില്ലാതെ ഓട്ടവും ആരംഭിച്ചു. ചിലർ ഓടുന്നു. ചിലർ നിലവിളിക്കുന്നു. ചിലർ മാർത്തോമ്മായെ വിളിക്കു

പ്രമേയാവതരണങ്ങൾക്കു ശേഷം ബാവാ തിരുമേനി ഉൽബോധജനകമായ ഒരു പ്രസംഗം ചെയ്തു. സത്യത്തെ മുൻനിറുത്തി ജീവിക്കണമെന്നും, കള്ളക്കാനോനും കള്ളപ്രമാണങ്ങളും ത്യജിക്കണമെന്നും, അന്ത്യോഖ്യാ സിംഹാസനം വി. പത്രോസിൻേറതാണെങ്കിൽ കതോലിക്കാസിംഹാസനം ഇൻഡ്യയുടെ കാവൽക്കാരനായ വി. തോമ്മാശ്ളീഹായുടേതാണെന്നും, ഈ രണ്ടു സിംഹാസനങ്ങൾ തമ്മിൽ വലിപ്പച്ചെറുപ്പം സങ്കൽപ്പിക്കുന്നതു്, ഹൂദായ കാനോനിൽ പൊതു സുന്നഹദോസിൽ ഇരിപ്പിടങ്ങൾ ക്രമീകരിക്കുന്നതിൽ ഒന്നാംസ്ഥാനം മാർപാപ്പായ്ക്കു നൽകിയിരിക്കുന്നതുകൊണ്ടു് മറെറല്ലാ പാത്രിയർക്കീസന്മാരും മാർപ്പാപ്പായിക്കു കീഴെയാണെന്നു് അവകാശപ്പെടുന്നതുപോലെ മൗഢ്യമാണെന്നും, ഒരു ബാങ്കപററിൽ ബറോഡാരാജാവിനു് ഒന്നാം സ്ഥാനവുംതിരുവിതാംകൂർമഹാരാജാവിനു് അതിൽ താണ ഒരുസ്ഥാനവും വന്നതുകൊണ്ടു് ബറോഡാരാജാവിൻെറ മേൽക്കോയ്മയിൻ കീഴിലാണു് തിരുവിതാംകൂർ മഹാരാജാവെന്നു പറയുന്നതുപോലെ ഒരു ഭോഷത്വമാണു് ഈ വാദധാരണയെന്നും പ്രസ്താവിച്ചിരുന്നു.

Reg. No. T 64    Licence No. 498    Date 20-8-1946    Reg 5268

# THE CHURCH WEEKLY

ന്നു. ചിലർ നെഞ്ചത്തടിക്കുന്നു. പറങ്കിമെത്രാൻ ഞങ്ങളുടെ അങ്ങാടികൾ തീവെച്ചേ എന്നു ചിലർ അലറുന്നു. പട്ടാളക്കാർ പള്ളി കാവൽ ഉപേക്ഷിച്ചു ബഹളം കേട്ട സ്ഥലത്തേക്കു് ഓടി. പള്ളിമുററവും പരിസരങ്ങളും പൂഴിയിട്ടാൽ താഴാത്തവിധം ജനങ്ങൾ തടിച്ചുകൂടി. ഇതിനിടയിൽ മെനേസിസ്സും കൂട്ടുകാരും മടങ്ങിപ്പോയെന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. അർക്കദിയാക്കോനും കൂട്ടുകാർക്കും രക്ഷപെടാൻ ഇതിൽകൂടിയ മാർഗ്ഗം മറെറാന്നില്ലായിരുന്നു. ഈ തക്കത്തിൽ അവർ ധരിച്ചിരുന്ന ഉടുപ്പുകളെല്ലാം മാറി വേറെ ആത്മായരുടെ വേഷത്തിൽ പള്ളിയിൽനിന്നു പുറത്തിറങ്ങി. ജനപ്പെരുപ്പംമൂലം ആളുകളെ പരസ്പരം മനസ്സിലാക്കാൻപോലും സാധിച്ചിരുന്നില്ലെന്നാണു പഴമ. അക്കാലത്തു പള്ളിയുടെ വടക്കെ മതിലിൽ ഏതാണ്ടു മദ്ധ്യഭാഗത്തോടടുത്തു ഒരു പടിയും പടിപ്പുരയും ഉണ്ടായിരുന്നു. ആ പടിപ്പുരയും മുൻഭാഗത്തു ചാരുപടികളോടും അഴികളോടും കൂടി പള്ളിയുടെ പൂമുഖവും അതോടുചേർന്നു് ഒരു ചെറിയ മുറിയും കൂടി പ്രസ്തുത ഇടവകക്കാരായ തന്നെ മണ്ണുമ്മൻ എന്ന വീട്ടുകാർ സ്വന്ത ചിലവിന്മേൽ പണികഴിപ്പിച്ചു പള്ളിക്കാര്യത്തിലേക്കു സൗജന്യപൂർവ്വം നൽകിയതായിരുന്നു. ഈ പേരിൽ യാതൊരു കുടുംബവും ഇന്നു് അവിടെ ഇല്ല. അർക്കദിയാക്കോനും മററും പള്ളിമുററത്തുനിന്നു് ഈ പടിപ്പുരയിൽകൂടി ഇറങ്ങി വടക്കുഭാഗത്തുണ്ടായിരുന്ന കാട്ടിൽ കയറി മറയുകയും ചെയ്തു. അവിടെനിന്നു തിരിച്ചു തക്കതായ അഭയസ്ഥാനത്തു്—അങ്കമാലിപ്പള്ളിയിൽ എന്നാണു കേൾവി—എത്തുകയും ചെയ്തു. ഈ പടിപ്പുര ഒന്നല്ല രണ്ടു് അർക്കദിയാക്കോന്മാർക്കു് അഭയംനൽകിയിട്ടുള്ളതാണു്.

## യുക്തിപ്രശ്നങ്ങൾ

(ആറു്)

5) മാത്തനും പോത്തനും സഹോദരന്മാരാകുന്നു. മാത്തൻ പറയുന്നു: "കുഞ്ഞൻ എൻെറ സഹോദരപുത്രനാണു്". പോത്തൻ പറയുന്നു: "കുഞ്ഞൻ എൻെറ സഹോദരപുത്രനല്ല". എന്നാൽ പോത്തനും കുഞ്ഞനും തമ്മിലുള്ള ബന്ധം എന്തായിരിക്കും?

6) ഒരാൾ ഒരു സാധനം വാങ്ങിച്ചു. വാങ്ങിയ സാധനം അവനു വേണ്ടി ആയിരുന്നില്ല. സാധനം വിററയാളിനു് അതുപയോഗിക്കുവാൻ സാദ്ധ്യവുമല്ല. അതുപയോഗിച്ച ആൾ അതു കണ്ടുമില്ല, മനസ്സിലാക്കിയുമില്ല. എന്നാൽ ആ സാധനം എന്താണു്?

കഴിഞ്ഞ ലക്കത്തിലെ പ്രശ്നങ്ങളുടെ ഉത്തരങ്ങൾ.

4) 33, 13, 3
5) 6, [illegible]

## അഭിപ്രായത്തിനു കിട്ടിയ പുസ്തകങ്ങൾ

മലയാള ക്രൈസ്തവ സാഹിത്യസമിതി വകയായി പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതും അഭിപ്രായത്തിനു് അയച്ചുതന്നവയുമായ താഴെ പേർപറയുന്ന പുസ്തകങ്ങൾ നന്ദിപൂർവ്വം കൈപ്പററിയിരിക്കുന്നു. ഇവ എം. സി. എൽ. സി. സെയിത്സ് ഡിപ്പാർട്ടുമെൻറു്, തിരുവല്ലാ, മാർത്തോമ്മാ ബുക്കു് ഡിപ്പോ തിരുവല്ലാ, സി. എം. എസ്സ്. പ്രസ്സ് ബുക്കുഡിപ്പോ, കോട്ടയം, ഡയോസിസൻ ബുക്കുഡിപ്പോ, കോട്ടയം, ലണ്ടൻ മിഷ്യൻ ബുക്കുഡിപ്പോ, തിരുവനന്തപുരം, ബുക്കു് ആൻഡു് ട്രാക്ടു് ഡിപ്പോ ചെങ്ങന്നൂർ എന്നീസ്ഥലങ്ങളിൽ നിന്നു് വാങ്ങിക്കാവുന്നതാണു്.

| | Rs as pis |
|---|---|
| പന്ത്രണ്ടു നല്ല കഥകൾ | 0—1—6 |
| ജോൺ ബനിയൻ | 0—1—6 |
| ജോൺ വെസ്ലി | 0—1—6 |
| വില്യം [illegible] | 0—1—6 |
| ജോർജ്ജ് ഫോക്സ് | 0—1—6 |
| മാർട്ടിൻ ലൂഥർ | 0—1—6 |
| ക്രിസ്തുസംഗീത | 0—1—6 |
| റോമാലേഖനം വ്യാഖ്യാനം | 0—12—0 |
| യൂദായുടെ ലേഖനം ,, | 0—3—0 |
| സങ്കീർത്തനം വ്യാഖ്യാനം രണ്ടാം പുസ്തകം | 0—12—0 |
| വി. യോഹന്നാൻെറ സുവിശേഷം വ്യാഖ്യാനം | 1—0—0 |
| പഴയനിയമ പ്രവേശിക ഒന്നാം പുസ്തകം | 0—12—0 |
| ടി രണ്ടാംപുസ്തകം | 0—12—0 |

(9—ാം പേജിൽനിന്നു തുടർച്ച)

യുക്തമാകുമെന്നു് സ്വപ്നേപി വിചാരിച്ചു കാണുകയില്ല. എങ്കിലും ദൈവികാജ്ഞ ലഭിച്ചു കഴിഞ്ഞിട്ടു് ആ കാര്യനിർവ്വഹണം ഒട്ടും നീട്ടിക്കൊണ്ടുപോയില്ല. അടുത്തദിവസം അതിരാവിലെ അവനതിനായി പുറപ്പെട്ടു. മനുഷ്യസഹജമായി അവൻ പ്രവർത്തിച്ചിരുന്നു എങ്കിൽ ആ ദൗത്യം നീട്ടിക്കൊണ്ടുപോകുമായിരുന്നു. ആ കാര്യത്തെക്കുറിച്ചു് അബ്രഹാം ആരോടും, ഭാര്യയായ സാറായോടുപോലും ആലോചിക്കയും ചെയ്തില്ല. യാത്രയ്ക്കുവേണ്ട സജ്ജീകരണങ്ങൾ ചെയ്തതുപോലും അവൻ തന്നെയായിരുന്നു. ദൈവത്തിൻെറ ആജ്ഞ, നടത്തിപ്പു്, സാമാന്യം വ്യക്തമായി ലഭിച്ചിട്ടുപോലും എത്രയോ പേർ കാര്യങ്ങൾ മുമ്പോട്ടു തള്ളിക്കൊണ്ടുപോകുന്നു. അബ്രഹാമിൽ കാണുന്ന അനുസരണസന്നദ്ധത പൗലൂസ്ശ്ലീഹായിലും നാം കാണുന്നുണ്ടു്. തൽഫലമായി അവരിരുവരും ക്രൈസ്തവഭക്തന്മാരുടെയിടയിൽ എത്ര വലിയൊരു പ്രേരകശക്തിയായി തീർന്നിട്ടുണ്ടെന്നു കാണുക.



Printed and Published by N. M. Abraham B. A. at The Malayala Manorama Press, Kottayam.